8/11

# ദേശീയ വനിതാവികസന പരിപ്രേക്ഷ്യം: ഒരു വിമർശനം





കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

ദേശീയ വനിതാവികസന പരിപ്രേക്ഷ്യം ഒരു വിമർശനം □ പ്രസിദ്ധീകരണം, വിതരണം: കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് □ അച്ചടി: ജിയോ പ്രിന്റേഴ്സ്, തിരുവനന്തപുരം-4 □ ഒന്നാം പതിപ്പ്: സെപ്തംബർ 1989 □ വില: 1 രൂപ.

Malayalam □ Des:eya vanithavikasana pariprekshyam: oru vimarsanam □ Published and distributed by: Kerala Sastra Sahitya Parishad □ Printing: GEO Printers, Trivandrum-4 □ First Edition: September 1989 □ Price: Re. 1.00

KSSP 0434 IE Sept '89 3K 100 LL 14 / W / 89

ഇന്ത്യൻ സ്ത്രീകളുടെ ഉന്നമനത്തെയും വികസനത്തെയും ഉദ്ദേശിച്ച് പ്രധാനമന്ത്രിയും, സാമൂഹ്യ കുടുംബക്ഷേമ വകുപ്പു മന്ത്രിയായ മാർഗരററ് ആൽവയും കൂടി ഈയിടെ പാർലമെൻറിൽ അവതരിപ്പിച്ച രേഖയാണ് "ദേശീയ വനിതാ പരിപ്രേക്ഷ്യം". ഗ്രാമവികസനം, തൊഴിൽരംഗം, ശാസ്ത്ര സാങ്കേതികവിദ്യയുടെ ഉപയോഗം, വിദ്യാഭ്യാസം, ആരോഗ്യം, നിയമങ്ങൾ, സ്ത്രീകളുടെ രാഷ്ട്രീയ പങ്കാളിത്തം, മാധ്യമങ്ങൾ, സന്നദ്ധ സംഘടനകൾ എന്നിങ്ങനെ ഒൻപതു ഭാഗങ്ങളാണ് ഈ പരിപ്രേക്ഷ്യത്തിൽ ഉള്ളത്. ഈ മേഖലകളിൽ സ്ത്രീകളുടെ ഇന്നത്തെ സ്ഥിതി അവലോകനം ചെയ്ത് നിർദേശങ്ങൾ കൊടുത്തിട്ടുണ്ട് പരിപ്രേക്ഷ്യത്തിൽ,

കഴിഞ്ഞ നാലു ദശാബ്ദങ്ങളായി ഇന്ത്യൻ സ്ത്രീകളുടെ പിന്നോക്കാവസ്ഥയ്ക്ക് ഗണ്യമായ മാററം സംഭവിച്ചിട്ടില്ലെന്നും പല കാര്യങ്ങളിലും അധഃപതനമാണുണ്ടായിട്ടുള്ളതെന്നും രേഖ ചൂണ്ടിക്കാണിക്കുന്നു. ഉദാഹരണമായി,

—ഇന്നും 75% സ്ത്രീകൾ നിരക്ഷരരാണ്.

—90 ശതമാനത്തിലധികം സ്ത്രീകൾ അസംഘടിതമേഖലയിൽ തൊഴിലെടുക്കുന്നു.

—51 ലക്ഷം പേർ എസ്. എസ്. എൽ. സി. പാസ്സായിട്ടും തൊഴിലില്ലാത്തവരാണ്.

—65% ഗർഭിണികളും രക്തക്കുറവ് എന്ന രോഗത്തിനടിമയായി മരിക്കുന്നു.

—18 പേരിൽ ഒരാൾവീതം പ്രസവസമയത്ത് മരിക്കുന്നു.

—ഇന്ത്യയിൽ പ്രതിവർഷം ജനിക്കുന്ന 23 ലക്ഷം കുട്ടികളിൽ 65% ഒന്നാമത്തെ വയസ് തികയുംമുമ്പെ മരിക്കുന്നു. ബാക്കിയുള്ളവരിൽ ഒൻപതിൽ ഒരാൾ വീതം 5 വയസ്സിനുള്ളിൽ മരിക്കുന്നു.

—10ൽ നാലു കുട്ടികൾവീതം പോഷകാഹാരക്കുറവുമൂലം മരിക്കുന്നു.

ഈ സ്ഥിതി തുടരുവാനുള്ള കാരണം, പദ്ധതികളിൽ വന്ന അപാകതകളും, പുരുഷമേധാവിത്വപരമായ സമീപനങ്ങളും ആണെന്ന് പരിപ്രേക്ഷ്യം ചൂണ്ടിക്കാണിക്കുന്നു. ഇന്ത്യയിൽ നിലവിലുള്ള സാമൂഹ്യ സാംസ്കാരിക ബന്ധങ്ങളും ലിംഗപരമായ വിവേചനവും ഇതിനുള്ള മററു പ്രധാന കാരണങ്ങൾ ആണെന്ന് പരിപ്രേക്ഷ്യം സൂചിപ്പിക്കുന്നുണ്ട്. സ്ത്രീകളുടെ തൊഴിൽ സാധ്യതകൾ വളർത്തുകയും, തൊഴിൽപരമായ വിവേചനം അവസാനിപ്പിക്കുകയും ചെയ്യുക, സ്ത്രീകൾക്കനുയോജ്യമായ സാങ്കേതികവിദ്യകളിൽ പരിശീലനവും, തൊഴിലവസരങ്ങളും നൽകുക, ഗ്രാമതലത്തിലുള്ള ക്ഷേമ പദ്ധതികളിൽ സ്ത്രീകൾക്ക് മുൻഗണന നൽകിക്കൊണ്ടുള്ള സമീപനം സ്വീകരിക്കുക, സ്ത്രീവികസനത്തിനായി ഉതകുന്ന ഭരണസംവിധാനം ഉണ്ടാക്കുക മുതലായവയാണ് അടിയന്തിരമായി ഇക്കാര്യത്തിൽ ചെയ്യേണ്ടത് എന്ന നിർദേശവും പരിപ്രേക്ഷ്യം മുന്നോട്ടുവയ്ക്കുന്നുണ്ട്. ഈ നിർദേശങ്ങൾക്കൊപ്പംതന്നെ, സ്ത്രീപ്രശ്നം സങ്കീർണമായതിനാൽ ഗവൺമെൻറിന് അതു സംബന്ധിച്ചുള്ള മുഴുവൻ ഉത്തരവാദിത്വവും ഏറെറടുക്കുവാൻ പററാത്ത സ്ഥിതിയാണെന്നും തൻമൂലം സ്ത്രീകളെ ബോധവൽകരിക്കുവാനും വികസനപ്രവർത്തനങ്ങളെ സംബന്ധിച്ച് അവരെ ധരിപ്പിക്കുവാനുമായി സന്നദ്ധസംഘടനകളെ ഉപയോഗിക്കേണ്ടുന്നതിൻെറ ആവശ്യകതയെക്കുറിച്ചും പരിപ്രേക്ഷ്യം ചർച്ച ചെയ്യുന്നുണ്ട്.

നേരത്തെ സൂചിപ്പിച്ച ഒൻപതു ഘടകങ്ങളെക്കുറിച്ച് ചർച്ച ചെയ്യുമ്പോഴും, പുതിയ മുതൽമുടക്കുള്ള പദ്ധതിയുടെ രൂപമല്ല, മറിച്ച്, നിലവിലുള്ള പദ്ധതികളിൽതന്നെ സ്ത്രീവികസനത്തിനനുയോജ്യമായ മാററങ്ങൾ വരുത്തുകയാണ് പരിപ്രേക്ഷ്യത്തിൻെറ ഉദ്ദേശ്യമെന്നത് വ്യക്തമാണ്.

പഞ്ചവൽസരപദ്ധതികളിലൂടെ സ്ത്രീകളുടെ സ്ഥിതിയിൽ കാര്യമായ പുരോഗതി ഒന്നുമുണ്ടായിട്ടില്ല എന്നുമാത്രമല്ല പദ്ധതിയുടെ ഭാഗമായ പല നടപടികളും അവരെ പ്രതികൂലമായി ബാധിച്ചിട്ടുള്ളതായും കാണാം. ഉദാ: കാർഷികരംഗത്തെ യന്ത്രവൽക്കരണം കാരണം പുറന്തള്ളപ്പെട്ടത് സ്ത്രീകളാണ്. കയററുമതി വ്യവസായം തുടങ്ങിയതോടുകൂടി കുറഞ്ഞ കൂലിയിൽ കൂടുതൽ സ്ത്രീകളെ യാതൊരുവിധത്തിലുള്ള സേവനവേതന വ്യവസ്ഥകളുമില്ലാതെ നിയമിക്കുവാൻ തുടങ്ങി.

ജാതിമത വർഗീയശക്തികളുടെ അതിപ്രസരംമൂലം സ്ത്രീകൾ കൂടുതൽ ''അരുതു''കൾക്ക് അധീനരായി. പിൻതിരിപ്പൻ ശക്തികളുടെ പ്രാബല്യം, സ്ത്രീധനമരണം, സതി, മുസ്ലീം ബിൽ എന്നിവയെല്ലാം സ്ത്രീകളെ പ്രതികൂലമായി ബാധിച്ചിട്ടുണ്ട്.

## ഗ്രാമവികസനവും കൃഷിയും

ദേശീയ വികസനപദ്ധതികളുടെ പശ്ചാത്തലത്തിലല്ലാതെ സ്ത്രീവികസന പ്രശ്നത്തെ പരിശോധിക്കാൻ കഴിയില്ല. സ്വാതന്ത്ര്യാനന്തരം ഹരിതവിപ്ലവം തുടങ്ങിയ വികസനപദ്ധതികളുടെ ഫലമായി, ഗ്രാമങ്ങളിലെ പാപ്പരീകരണം വർധിച്ചിരിക്കുന്നു. അതോടൊപ്പം തന്നെ ധനിക കൃഷിക്കാരുടെ എണ്ണവും വർധിച്ചിരിക്കുന്നു. വളരെ ചുരുക്കം സംസ്ഥാനങ്ങളിലൊഴികെ ഭൂപരിഷ്കരണമോ, ഭൂവിതരണമോ നടക്കാത്തതിന്റെ ഫലമായി ഭൂകേന്ദ്രീകരണം ഇന്നും വ്യാപകമാണ്. ഹരിതവിപ്ലവത്തിന്റെ മാത്രം പ്രത്യേകതയായ വിത്തുകൾ, വളങ്ങൾ, കീടനാശിനികൾ മുതലായവ കാർഷിക രംഗത്തിലെ സ്വഭാവമാകെ മാററിമറിച്ചിരിക്കുന്നു. ഈ പ്രശ്നങ്ങളും ഇവയോടൊപ്പമുള്ള പരിസ്ഥിതി തകർച്ച, വനനശീകരണം എന്നിവയും പുരുഷൻമാരേക്കാളേറെ സ്ത്രീകളെയാണ് ബാധിച്ചിട്ടുള്ളതെന്നു കാണാൻ കഴിയും.

ഇന്ത്യ പിൻതുടർന്നുവന്ന വികസന പ്രവർത്തനത്തിന്റെ പൊതു അവലോകനം ഈ പരിപ്രേക്ഷ്യത്തിൽ കാൺമാനില്ല. എഴുപതുകളിൽ സ്ത്രീക്ഷേമ പരിപാടി സ്ത്രീവികസന പരിപാടിയായി മാറിയതാണ് മുഖ്യമായൊരു നേട്ടമായിക്കാണുന്നത്. അതല്ലാതെ പഞ്ചവത്സരപദ്ധതികളിലെ സ്ത്രീക്ഷേമ പദ്ധതികളിലൂടെ ഒരു ഓട്ടപ്രദക്ഷിണം മാത്രമേ ഇതിലുള്ളു. കാർഷിക ബന്ധങ്ങളിലും സാമ്പത്തികസ്ഥിതിയിലും വന്ന മാററത്തെ വളരെ ഉപരിപ്ലവമായി മാത്രമേ പരിപ്രേക്ഷ്യം കാണുന്നുള്ളു. നിലവിലുള്ള പദ്ധതികളിൽ സ്ത്രീകൾക്ക് കൂടുതൽ ആനുകൂല്യങ്ങൾ നൽകുവാനുള്ള നിർദേശങ്ങളാണ് ഉടനീളം. വനിതകൾക്ക് സ്വയം തൊഴിൽ തുടങ്ങുവാൻ ബാങ്കു വായ്പകൾ നൽകുക; സാമൂഹ്യ വനവൽക്കരണം, കാർഷിക വനവൽകരണം എന്നിവയിൽ സ്ത്രീകളെ കൂടുതലായി ഉൾപ്പെടുത്തുക, മിനിമം ആവശ്യ പദ്ധതികളിൽ ഇന്ധനം, കാലിതീററ, പരിസരശുചീകരണം, ക്രഷുകൾ എന്നിവ ഉൾപ്പെടുത്തുക. 2000–ാമാണ്ടിനകം എല്ലാവർക്കും കുടിവെള്ളം ഏർപ്പെടുത്തുക ഇതെല്ലാം പരിപ്രേക്ഷ്യത്തിലെ നിർദേശങ്ങളാണ്. ഈ പ്രവർത്തനങ്ങൾ ഉടനടി ഏറെറടുക്കാൻ വനിതാ കോർപറേഷനുകളും, സാമൂഹ്യക്ഷേമ ബോർഡുകളുമുണ്ടാവണമെന്നും, ജില്ലാതലത്തിൽ കോ–ഓർഡിനേററും കേന്ദ്രതലത്തിൽ ഒരു ദേശീയ അപ്പെക്സ്ബോഡിയും രൂപീകരിക്കണമെന്നും നിർദേശിക്കപ്പെട്ടിരിക്കുന്നു.

ഇന്ത്യൻ ഗ്രാമങ്ങളിൽ സ്ത്രീകളുടെ നേരെ നടന്നുവരുന്ന അക്രമങ്ങളും ലൈംഗിക പീഡനങ്ങളും പരിപ്രേക്ഷ്യത്തിൽ പരാ

മർശിക്കപ്പെടുന്നില്ല. ഹരിതവിപ്ളവത്തിൻെറ ഫലമായുണ്ടായ സ്ത്രീകളുടെ അധ്വാനത്തിൻെറ പ്രാന്തവൽക്കരണത്തെക്കുറിച്ചോ, കർഷകത്തൊഴിലാളികരം, ട്രേഡ് യൂണിയനുകരം, സ്ത്രീ സംഘടനകരം എന്നിവരുടെ സമരഫലമായി ഉണ്ടായ സാമ്പത്തിക നയങ്ങളെക്കുറിച്ചോ പരിപ്രേക്ഷ്യം ഒന്നും തന്നെ പ്രതിപാദിച്ചിട്ടില്ല. മിനിമം പദ്ധതികളിൽ ഉരംപ്പെടുത്താത്തതും, സാമൂഹ്യ ആരോഗ്യ പ്രശ്നങ്ങളുമായി ബന്ധപ്പെട്ടു കിടക്കുന്നതുമായി ഒരു അത്യാവശ്യ പദ്ധതിയാണ് എല്ലാ വീട്ടിലും ഒരു കക്കൂസ് എന്നത്. ആരോഗ്യപരമായി സ്ത്രീകളെ ഇത് ബാധിക്കുന്നതിനു പുറമേ, ലളിതവൽക്കരിക്കപ്പെടുകയാണോ എന്നു തോന്നിയാലും, കമ്മീഷൻ റിപ്പോർട്ട് അവതരിപ്പിച്ചിട്ടുള്ളതുപോലെ തന്നെ, ഇത്തരം ആവശ്യങ്ങരംക്കായി വിജനമായ പ്രദേശം തേടിപോകുന്ന സ്ത്രീകളെയാണ് സാമൂഹ്യവിരുദ്ധർ ഇരയാക്കുന്നത് എന്നതും കൂടി കണക്കിലെടുക്കേണ്ടതുണ്ട്. പ്രത്യേകിച്ചും വടക്കൻ ഗ്രാമപ്രദേശങ്ങളിൽ. ഉരംനാടൻ ഗ്രാമങ്ങളുടെ ശരിയായ മുഖം പരിപ്രേക്ഷ്യകർത്താക്കരം കണ്ടിട്ടില്ലെന്നു തീർച്ച. ഗ്രാമത്തിലെ ദരിദ്രർക്കു വേണ്ടിയുള്ളതല്ല ഈ പദ്ധതി എന്നു വിശദമാക്കുന്ന പ്രസ്താവനകരം ഇതിൽ ഉടനീളം കാണാം.

ഏററവും അടിസ്ഥാനപരവും, പ്രാധാന്യമേറിയതുമാണ് ഒരു പദ്ധതി നടപ്പിൽ വരുത്താനാവശ്യമായ സാമ്പത്തികം— അതിനെക്കുറിച്ച് പരിപ്രേക്ഷ്യം നിശ്ശബ്ദമാണ്.

ഇന്ന് ഗ്രാമത്തിലെ സ്ത്രീകരം അനുഭവിച്ചുകൊണ്ടിരിക്കുന്ന ദ്വിമുഖ പീഡനത്തിനറുതിവരണമെങ്കിൽ, അവളെ പാരതന്ത്ര്യത്തിലടക്കുന്ന സാമൂഹ്യ സാമ്പത്തിക കൂച്ചുവിലങ്ങുകരം നശിക്കണമെങ്കിൽ, ഇന്ന് ഗ്രാമങ്ങളിൽ നടക്കുന്ന ധനികവൽകരണത്തെ നിർമാർജനം ചെയ്യുകയും പാരമ്പര്യശക്തികളെ തടയുകയും ചെയ്യേണ്ടതാവശ്യമാണ്.

## തൊഴിൽ സാധ്യതകൾ വർധിപ്പിക്കൽ

ഇന്നു തൊഴിലെടുക്കുന്ന സ്ത്രീകളിൽ ഭൂരിഭാഗവും അസംഘടിതമേഖലയിലാണ്. സേവനവേതന വ്യവസ്ഥകളില്ലാത്ത ഈ മേഖലകളിൽ അവരനുഭവിക്കുന്ന ചൂഷണത്തിന് കയ്യും കണക്കുമില്ല. പരിപ്രേക്ഷ്യം നിർദേശിക്കുന്നത്, ഇന്ന് സംഘടിത മേഖലയിലുള്ള തൊഴിൽ നിയമങ്ങരം അസംഘടിത മേഖലക്കും വ്യാപിപ്പിക്കാൻ ശ്രമിക്കണമെന്നാണ്. കോഴിവളർത്തൽ, പ്രിൻറിംഗ്, നെയ്ത്ത്, പച്ചക്കറിക്കൃഷി, ഭക്ഷ്യസംസ്കരണം എന്നീ മേഖലകരം മുതൽ പുരുഷ കേന്ദ്രീകൃതമായ കൊല്ലപ്പണി, ആശാരിപ്പണി എന്നിവ

വരെ സ്ത്രീകരം ചെയ്യണമെന്നു പറയുന്ന പരിപ്രേക്ഷ്യം ചെറുകിട വ്യവസായങ്ങളിൽ മാത്രമാണ് തൊഴിൽ സാധ്യത കാണുന്നത്.

ഗ്രാമീണ തൊഴിലായ കൃഷി, പാൽഉൽപാദനം, മൽസ്യ ബന്ധനം, ചെറുകിട കന്നുകാലിവളർത്തൽ, ഖാദി–ഗ്രാമ വ്യവ വസായങ്ങരം, കൈത്തറി, കരകൗശലവസ്തുക്കരം, പട്ടുനൂൽ പുഴു വളർത്തൽ എന്നിവയിൽ കൂടുതൽ സ്ത്രീകരംക്ക് പരിശീലനം നൽ കണമെന്നും അതിനായി ഒരു ദേശീയ അപ്പെക്സ് ബോഡിയും, ദേശീയ പരിശീലന ഇൻസ്ററിററ്യൂട്ടും സ്ഥാപിക്കാവുന്നതാണെ ന്നും നിർദേശിച്ചിട്ടുണ്ട്.

പുത്തൻ സാങ്കേതിക വിദ്യകളുടെ അധിനിവേശംമൂലം തൊഴിൽ നഷ്ടപ്പെട്ട സ്ത്രീകരംക്ക് ബദൽ വൈദഗ്ധ്യത്തിന് പരിശീലനം നൽകണമെന്ന ഒരു നിർദേശവും പരിപ്രേക്ഷ്യം മുന്നോട്ടുവയ്ക്കു ന്നുണ്ട്. വീട്ടുജോലിയുടെ ഭാരം കുറയ്ക്കാനായി പുകയില്ലാത്ത അടുപ്പുപോലുള്ള ഉപകരണങ്ങളെക്കുറിച്ച് ഗവേഷണം നടത്തണമെ ന്നും പരിപ്രേക്ഷ്യം പറയുന്നു.

ഇന്ന് തുടർന്നുവരുന്ന തൊഴിൽവിഭജനം അതേപടി തുടരുവാ നാണ് പരിപ്രേക്ഷ്യത്തിലെ നിർദേശങ്ങരം സഹായിക്കുക എന്നു മനസ്സിലാക്കാൻ ഏറെ പ്രയാസപ്പെടേണ്ടതില്ല. വൻകിട വ്യവ സായങ്ങളുടെ വളർച്ച വളരെ പതുക്കെയായതിനാൽ, സ്ത്രീകളെ വീണ്ടും ചെറുകിട മേഖലയിൽ മാത്രം ഒതുക്കിനിർത്തുകയാണ് പരിപ്രേക്ഷ്യത്തിൻെറ ലക്ഷ്യം. സംഘടിതവും, അസംഘടിതവു മായ വ്യവസായ മേഖലകളെക്കുറിച്ച് സമഗ്രമായ വിലയിരുത്തലും ഈ രണ്ടു മേഖലകളിലും സാങ്കേതിക പരിശീലനം നൽകുന്നതിനെ ക്കുറിച്ചുള്ള നിർദേശങ്ങളുമില്ലാത്തതിനാൽ അങ്ങനെ സംശയിക്കാൻ നാം നിർബന്ധിതരാവുന്നു.

അതുപോലെ, സമഗ്രമായ ഒരു കാർഷിക പദ്ധതിയുടെ അഭാവത്തിൽ സ്ത്രീകരംക്കായി പറഞ്ഞിരിക്കുന്ന ഒൻപതു പരിപാ ടികളിൽ ആദ്യത്തെ മൂന്നുനാലെണ്ണം സാധ്യമല്ല. ഖാദിയും കൈത്ത റിയും ഇന്നുതന്നെ പ്രതിസന്ധിയിലാണ്. ഉല്പാദിപ്പിക്കുന്നവ വിററഴിക്കുവാൻ കമ്പോളമെവിടെ? കൂടാതെ, വളരെ പ്രകടമായി ട്ടുള്ള മറെറാരു വസ്തുത, സ്ത്രീകളുടെ വരുമാനത്തെ തുടർന്നും രണ്ടാംകിട വരുമാനമായി മാത്രം കണ്ടുകൊണ്ടാണ് ഈ പദ്ധതി കരം നിർദേശിച്ചിട്ടുള്ളത്.

സംഘടിത തൊഴിലാളികളുടെ അവകാശങ്ങളെ നിഷേധിക്കുന്ന കരിനിയമങ്ങരം കൊണ്ടുവന്ന ഗവൺമെൻറു തന്നെ, സ്ത്രീ തൊഴി ലാളികളെ സംഘടിപ്പിക്കണമെന്നാവശ്യപ്പെടുന്നു.

തൊഴിൽ സാധ്യതകളെപ്പററി വാചാലമായി സംസാരിക്കുന്ന പരിപ്രേക്ഷ്യം, തൊഴിൽ ജനങ്ങളുടെ അടിസ്ഥാന അവകാശമാക്കണമെന്ന് ഒരിടത്തും സമ്മതിക്കുന്നില്ല. എന്നാൽ എല്ലാവർക്കും തൊഴിൽ തരാനുള്ള സാധ്യത സർക്കാരിനില്ലെന്ന് പറയുന്നുണ്ടുതാനും. മുൻപു പറഞ്ഞതുപോലെത്തന്നെ സാമ്പത്തിക പദ്ധതികളൊന്നുമില്ലാതെ, നിർദേശിക്കുന്ന പദ്ധതികൾകൊണ്ട് എന്തെങ്കിലും നേട്ടം സ്ത്രീകൾക്കുണ്ടാവുമെന്ന് തോന്നുന്നില്ല.

## ശാസ്ത്ര സാങ്കേതിക വിദ്യയുടെ ഉപയോഗം

സ്ത്രീവികസനത്തിൽ ശാസ്ത്രസാങ്കേതിക വിദ്യകൾ പ്രയോജനപ്പെടുത്തുവാനുള്ള സാധ്യതകളെ പരിപ്രേക്ഷ്യം നാലു രീതിയിലാണ് കാണുന്നത്.

1) കുടുംബജോലിയുടെ ഭാരം ലഘൂകരിക്കാനുള്ളവ.
2) തൊഴിൽ സൃഷ്ടിക്കുന്നവ.
3) ആരോഗ്യത്തിനും ശുചീകരണത്തിനുമുള്ളവ.
4) തൊഴിൽ അപകടങ്ങൾ കുറയ്ക്കാനുള്ളവ.

രാജസ്ഥാനിലെ ചില സന്നദ്ധസംഘടനകൾ പരീക്ഷിച്ച ജലവിതരണ സമ്പ്രദായത്തെ രേഖയിൽ പ്രശംസിക്കുന്നതോടൊപ്പം, അടുപ്പ്, ബയോഗ്യാസ് എന്നിവയെ സംബന്ധിച്ച അഖിലേന്ത്യാതല പ്രോജക്ടുകളെക്കുറിച്ചും പറയുന്നു. ഉൽപാദനക്ഷമമായ തൊഴിലുകളിലേർപ്പെടുവാനുള്ള സൗകര്യം ലഭിക്കുന്ന തരത്തിൽ കുടുംബജോലി കുറയ്ക്കാനുള്ള പരിപാടികൾ നിർദേശിക്കുന്നുണ്ട്. വിവാഹാനന്തരം സ്ത്രീകൾ തൊഴിൽ വിപണിയിൽനിന്നും പുറത്തുപോകാതെയിരിക്കാൻ നിർദേശമുണ്ട്. കൂടെത്തന്നെ ക്രഷുകൾ വ്യാപകമാക്കണമെന്നും, സാങ്കേതിക സ്ഥാപനങ്ങളിൽ ക്രഷുകൾ നടത്തുന്നതിനുവേണ്ട പരിശീലനം നൽകണമെന്നും ഉള്ള നിർദേശവുമുണ്ട്.

മാതൃ–ശിശു സംരക്ഷണത്തിനും ഗാർഹികാധ്വാനം ലഘൂകരിക്കുവാനും ശാസ്ത്ര സാങ്കേതിക വിദ്യകൾ ഉപയോഗിക്കണമെന്നതിൽ സംശയമില്ല. പക്ഷേ ഇത്തരം നിർദേശങ്ങൾക്കാധാരമായ വിലയിരുത്തലുകൾ തീരെയില്ല എന്നുവേണം പറയുവാൻ. ഇന്ന് വർധിച്ചുവരുന്ന സ്ത്രീകളുടെ അധഃപതനത്തിന് കാരണം സാംസ്കാരിക, സാങ്കേതിക പ്രശ്നങ്ങളുടെ മാത്രം ഉൽപ്പന്നമായിക്കാണുവാൻ കഴിയുകയില്ല. പാപ്പരീകരണവും, ദരിദ്രവൽക്കരണവുമാണ് മുഖ്യകാരണം—സാങ്കേതിക വിദ്യകളിലെ പുരോഗതികൊണ്ട് മാത്രം സ്ത്രീകളുടെ തൊഴിൽ നഷ്ടമാകാത്തവിധത്തിൽ സാങ്കേ

തിക വിദ്യ ആസൂത്രണം ചെയ്യുവാൻ സാധ്യമല്ല എന്ന വസ്തുത അധികൃതർക്കു തന്നെ അറിയാവുന്നതുമാണ്.

## വിദ്യാഭ്യാസം

സ്ത്രീവിദ്യാഭ്യാസത്തിന്റെ ശോചനീയാവസ്ഥ വിശദമായി വിവരിക്കുന്നുണ്ട്. കേരളത്തിലൊഴികെയുള്ള സംസ്ഥാനങ്ങളിൽ സാക്ഷരതാശതമാനം കുറവാണ്. സെക്കൻററി വിദ്യാഭ്യാസത്തിൽ 100 ആൺകുട്ടികൾക്ക് 44 പെൺകുട്ടികൾ വീതമാണ് പ്രവേശനം നേടുന്നത്. വലിയ കുടുംബം, സാമ്പത്തിക പ്രശ്നം, ബാല്യ വിവാഹം, സാമൂഹ്യ വിലക്കുകൾ, അപ്രസക്തമായ സ്കൂൾ കരിക്കുലം, സ്കൂളിലെ സൗകര്യക്കുറവ് എന്നീ കാരണങ്ങളാലാണ് ഇങ്ങനെ സംഭവിക്കുന്നത് എന്നു സമ്മതിക്കുന്ന രേഖ, 2000–ാമാണ്ടാവുമ്പോഴേക്കും താഴെ പറയുന്ന ലക്ഷ്യങ്ങളിലെത്തണമെന്ന് പറയുന്നു.

1) നിരക്ഷരതാ നിർമാർജനവും 6–14 വയസുകളിലെ കൊഴിഞ്ഞുപോക്ക് കുറയ്ക്കുകയും ചെയ്യുക.
2) തൊഴിലധിഷ്ഠിത വിദ്യാഭ്യാസം നടപ്പിൽ വരുത്തുക.
3) സ്കൂൾ കരിക്കുലത്തിൽ ലിംഗവിവേചനം ഒഴിവാക്കുക.
4) പ്രാഥമിക വിദ്യാലയങ്ങളിൽ 50% വനിതാ അധ്യാപകരെ നിയമിക്കുക.
5) ദൂരത്തുനിന്നു വരുന്ന വിദ്യാർത്ഥിനികൾക്ക് ഹോസ്ററൽ സൗകര്യമേർപ്പെടുത്തുക.
6) കൺഡെൻസ്ഡ് കോഴ്സുകൾ ഏർപ്പെടുത്തുക.
7) ഓപ്പൺ സ്കൂൾ, കറസ്പോണ്ടൻസ് കോഴ്സുകൾ ഏർപ്പെടുത്തുക.

ദേശീയ വിദ്യാഭ്യാസ നയത്തിന്റെ മറെറാരു പകർപ്പാണിതെന്ന് പറയാം—സ്ത്രീകൾക്കുപോലും സൗജന്യ വിദ്യാഭ്യാസം നൽകണമെന്നെവിടെയും പറയുന്നില്ല.

വിദ്യാലയങ്ങളിൽ ഇന്നുള്ള അസൗകര്യങ്ങൾ മാററാൻ ശ്രമിക്കുകയും, സാധാരണക്കാർക്ക് പഠിക്കാനുതകുന്ന രീതിയിലുള്ള പുതിയ സ്കീമുകൾ ആവിഷ്കരിക്കുകയും പാഠ്യപദ്ധതി ആവിഷ്കരിക്കുകയും ചെയ്യുന്നതുമൂലം വിദ്യാഭ്യാസ നിലവാരം ഉയർത്തുവാൻ കഴിയും.

പെൺകുട്ടികൾക്ക് പാർട്ടൈം കൺഡൻസ്ഡ് കോഴ്സ് നടത്തുകവഴി ലിംഗപരമായ വിവേചനമാണ് നടക്കുന്നത്.

കേരളത്തിലെ സാക്ഷരതാനിലവാരം ഉയരുവാനുള്ള പ്രധാന കാരണം, കാർഷികബന്ധങ്ങളിൽ വന്ന മാററവും, സാമ്പത്തിക

സാമൂഹ്യ പരിഷ്കരണവുമാണെന്നതിൽ സംശയമില്ല. ഇത്തരം പരിഷ്കരണങ്ങളുമായി ബന്ധപ്പെടുത്തിയല്ലാതെ സ്ത്രീ വിദ്യാഭ്യാസത്തെ കാണുവാൻ പററുകയില്ല. കൃത്രിമമായ ടെക്നോളജിയിലൂടെ വിദ്യാഭ്യാസം സ്ത്രീകളിലെത്തിക്കുവാൻ സാധ്യമല്ല, സമൂഹപരിവർത്തനത്തിലൂടെ, പുരോഗമന പ്രസ്ഥാനങ്ങളിലൂടെ മാത്രമേ ഇതു സാധ്യമാകൂ!

## ആരോഗ്യം

സ്ത്രീകളുടെ ഇന്നത്തെ ആരോഗ്യനിലയെക്കുറിച്ച് പരിപ്രേക്ഷ്യം പറയുന്നുണ്ട് 1901–ൽ സ്ത്രീപുരുഷ അനുപാതം 972:1000 ആയിരുന്നു. ഇത് 1971 ആവുമ്പോഴേക്കും 930:1000 ആയി കുറഞ്ഞു. പോഷകാഹാരക്കുറവുകാരണമുള്ള അനീമിയാ എന്ന രോഗം, 15–20% ഗർഭിണികളുടെ മരണത്തിനിടയാക്കുന്നു. ചികിത്സയിൽ വരുന്ന വിവേചനം കൂടാതെ, അംനിയോസിന്തസിസ് പോലുള്ള ഭ്രൂണഹത്യ, എന്നിവ കാരണം, ആരോഗ്യരംഗം വളരെയധികം ശോചനീയമാണ്. ഭോർ കമ്മററി 1946–ൽ ആവശ്യപ്പെട്ട 30,000 പേർക്ക് ഒരു PHC എന്ന ലക്ഷ്യം പോലും നിറവേറാതെ കിടക്കുകയാണ്.

വളരെ പുരോഗമനപരമായിത്തന്നെ പരിപ്രേക്ഷ്യം, കുടുംബാസൂത്രണനയത്തെ വിശകലനം ചെയ്യുന്നുണ്ട്. പ്രത്യുൽപാദന നിയന്ത്രണത്തെ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ള കുടുംബാസൂത്രണ പരിപാടി അരുതെന്നും, സ്ത്രീകൾക്ക് അവരുടെ ശരീരത്തിനുമേൽ നിയന്ത്രണം ഉറപ്പുവരുത്തണമെന്നും പറയുന്നു. നെററ്–എൻ പോലുള്ള കുത്തിവയ്പു മരുന്നുകൾ നിരോധിക്കണമെന്ന് പറയുന്നതോടെ, സ്ത്രീകളെ ലക്ഷ്യമാക്കിയുള്ള കുടുംബാസൂത്രണ പരിപാടികളെയും അപലപിക്കുന്നു. ഈ നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ താഴെപറയുന്ന നിർദേശങ്ങളും രേഖ മുന്നോട്ടു വെയ്ക്കുന്നു.

1) അംനിയോസിന്തസിസ് നിരോധിക്കുക.
2) പെൺകുഞ്ഞുങ്ങളെ പ്രസവിക്കുന്നവർക്ക് പ്രോൽസാഹനം നൽകുക.
3) സാർവത്രിക രോഗപ്രതിരോധം.
4) ORT പാക്കററുകൾ വ്യാപകമായി വിതരണം ചെയ്യുക.
5) വിവാഹപ്രായം കണിശമായി നടപ്പിൽ വരുത്തുക.
6) പോഷകാഹാരം 11 വയസ്വരെ നിർബന്ധമായും എത്തിക്കുക.
7) ഗ്രാമാരോഗ്യ പദ്ധതികൾ

പ്രസവകാല, പ്രസവശേഷ നിർദേശങ്ങൾ നിരവധിയുണ്ട്. അതിനോടൊപ്പം കുടുംബാസൂത്രണ പദ്ധതികൾ പുനരാവിഷ്കരിക്കുന്നതിനെക്കുറിച്ചും, പുരുഷവന്ധ്യംകരണം പ്രോൽസാഹിപ്പിക്കണമെന്നും പറയുന്നു. കുടിവെള്ളം, കക്കൂസ് എന്നിവ പ്രായോഗികമാക്കാനും രേഖ പറയുന്നുണ്ട്. എങ്കിലും ആരോഗ്യത്തെക്കുറിച്ച് സമഗ്രമായ കാഴ്ചപ്പാട് നൽകാൻ രേഖക്ക് കഴിഞ്ഞിട്ടില്ല. ഗർഭധാരണവും പ്രസവവുമാണ് സ്ത്രീകളുടെ ആരോഗ്യം എന്ന രീതിയിലാണ് രേഖയിൽ പ്രതിപാദിച്ചിരിക്കുന്നത്. ശരീരത്തിൽ നിയന്ത്രണം വേണമെന്നതു ശരിതന്നെ. പക്ഷേ സ്വന്തം ശരീരം നിലനിർത്താൻ പോലും കെല്പില്ലാത്ത സ്ത്രീകളുടെ സ്ഥിതി? ന്യൂറോസിസും, ബാധയും സ്ത്രീകളെ മാത്രം ബാധിക്കുന്ന രോഗങ്ങളാണെന്ന തനി പിന്തിരിപ്പൻ ധാരണ രേഖയിൽ എങ്ങനെ വന്നുചേർന്നുവെന്നത് അതിശയമാണ്.

അംനിയോ സിന്തസിസ് നിരോധിക്കണമെന്നുപറഞ്ഞനേരത്ത്, അനാവശ്യ മരുന്നുകൾ നിയന്ത്രിക്കുന്ന കാര്യത്തെക്കുറിച്ചൊന്നും തന്നെ പറഞ്ഞിട്ടില്ല. ബഹുരുരാഷ്ട്ര കുത്തകകളെ വളരാൻ സഹായിക്കുന്ന മുതലാളിത്ത താല്പര്യങ്ങളെ മാത്രം മുൻനിർത്തിയുള്ള രേഖയാണെന്നതിൽ സംശയമില്ല.

## നിയമങ്ങൾ

പുരുഷമേധാവിത്വപരമായ നിയമങ്ങളാണ് സ്ത്രീകളെ സംബന്ധിക്കുന്നതെന്ന് രേഖ പറയുന്നു. വിവാഹസംബന്ധമായ അവകാശങ്ങൾ, സ്വത്തവകാശം, ദത്തവകാശം എന്നീ വിവിധ നിയമങ്ങൾ സ്ത്രീക്ക് യാതൊരു വിധത്തിലും അനുകൂലമായിട്ടല്ല ഉള്ളത്. സ്വത്തിൽ തുല്യാവകാശമില്ല, മുസ്ലീം—പാർസി സ്ത്രീകൾക്ക് അവകാശമുണ്ടെങ്കിലും, സഹോദരൻമാരെ സംബന്ധിച്ച് നോക്കുമ്പോൾ തുല്യതയില്ല. ഹിന്ദുക്കൾക്കു മാത്രമേ ദത്തെടുക്കാനുള്ള അവകാശമുള്ളു. രജിസ്ററർ വിവാഹ സർട്ടിഫിക്കററ് ഉൾപ്പെടെ പുരുഷാനുകൂലമായ നിയമങ്ങളാണ് നമുക്കുള്ളതെന്ന് പരിപ്രേക്ഷ്യം പറയുന്നു. ഇതിനൊടൊപ്പം ചില നിർദേശങ്ങളും പരിപ്രേക്ഷ്യത്തിൽ കാണാം.

1) സ്ത്രീകളുടെ അവകാശങ്ങൾ സംരക്ഷിക്കുന്ന നിയമങ്ങൾ നടപ്പിലാക്കാൻ സ്പെഷ്യൽ സെല്ലുകൾ രൂപീകരിക്കുക.

2) സ്ത്രീകളുടെ അവകാശങ്ങൾ സംരക്ഷിക്കാൻ പ്രത്യേക കമ്മീഷണറെ നിയമിക്കുക.

3) സൗജന്യ നിയമസഹായം നൽകുക.

4) 2000 എ. ഡിയ്ക്കകം ഏകീകൃത സിവിൽകോഡ് നിലവിൽ വരുത്തുക.

5) സ്വത്തിൽ കൂട്ടായ അവകാശം ഉറപ്പുവരുത്തുക.

6) സ്വത്തിൽ എല്ലാ മക്കൾക്കും തുല്യാവകാശം.

7) സ്ത്രീധനം ആവശ്യപ്പെടുന്നത്, വിവാഹമോചനത്തിന്റെ കാരണമാക്കുക.

8) കുടുംബകോടതികൾ സ്ഥാപിക്കുക.

9) വ്യഭിചാരം ഒരു കുററകൃത്യമല്ലാതാക്കുക—വിവാഹമോചനത്തിനുള്ള കാരണമാക്കുക.

10) വിവാഹിതയാണോ അല്ലയോ എന്നത് പരിഗണിക്കാതെ മാതാക്കൾക്ക് അവകാശങ്ങൾ നൽകുക.

11) വേതന സംരക്ഷണ നിയമങ്ങൾ അസംഘടിത മേഖലയിലേക്ക് വ്യാപിപ്പിക്കുക.

12) തൊഴിൽ ജന്യരോഗങ്ങൾക്കെതിരായ സംരക്ഷണ നടപടികൾ നടപ്പിലാക്കുക.

നിർദേശങ്ങൾ പരീക്ഷിച്ചുനോക്കുമ്പോൾ മനസിലാവുന്നത്, നടപ്പിലാക്കാൻപററാത്ത നടപ്പിലാക്കാത്ത പലതും വെറും നാമമാത്രമായി നിർദേശിച്ചിരിക്കുന്നു എന്നതാണ്. ഏകീകൃത സിവിൽ കോഡ് ആവശ്യപ്പെടുന്ന ഗവൺമെൻറുതന്നെയാണ് മുസ്ലീം വനിതാബിൽ നടപ്പിലാക്കിയത്. അതുപോലെതന്നെ, സ്ത്രീകൾക്ക് സേവന വ്യവസ്ഥകൾ ആവശ്യപ്പെടുന്ന ഗവൺമെൻറ് തന്നെയാണ് ESMA പോലുള്ള ആവശ്യ സർവീസ് സംരക്ഷണ നിയമം കൊണ്ടുവന്നതും. കുടുംബകോടതികളും സൗജന്യ നിയമസഹായവും നടപ്പിലാക്കാനുള്ള സംവിധാനങ്ങൾ സർക്കാരിന്റെ കൈയിലുണ്ടോ എന്ന് സംശയമാണ്.

നിയമങ്ങളെക്കുറിച്ച് സ്ത്രീകളെ ബോധവൽക്കരിക്കുന്ന നിർദേശത്തിൽ എങ്ങനെ നടപ്പാക്കണമെന്ന നിർദേശമില്ലെന്നുമാത്രമല്ല, അതിലെ പഴുതുകളുപയോഗിച്ച് കുററവാളികൾ രക്ഷപ്പെടുന്ന രീതി വ്യക്തമായി പറയുന്നു. എങ്കിലും, രാജ്യത്തൊട്ടാകെ നടന്ന സ്ത്രീധന മരണങ്ങളിൽ ഒരു കുററവാളിയെ മാത്രമേ കണ്ടുപിടിച്ചിട്ടുള്ളു എന്ന കാര്യം മിണ്ടുന്നുമില്ല. ബലാൽസംഗമുൾപ്പെടുന്ന സ്ത്രീപീഡനങ്ങളിൽ എത്ര കുറച്ചുപേരാണ് പ്രതികളായി ശിക്ഷിക്കപ്പെട്ടിട്ടുള്ളത്?

1986ൽ സ്ത്രീകളെ അശ്ളീലമായി ചിത്രീകരിക്കുന്നതിനെതിരെ നിയമം കൊണ്ടുവന്നിട്ടുണ്ട്. എന്നാൽ അത് പ്രയോഗത്തിൽ

വരുത്താൻ പററാത്ത വിധത്തിൽ അശ്ളീലതയ്ക്കു നിർവചനം കൊടുത്തിട്ടില്ല. ഇതിൻെറ അർത്ഥം, അശ്ളീലതയ്ക്കെതിരെ സ്ത്രീകൾ എത്രതന്നെ ശബ്ദമുയർത്തിയാലും, നിയമത്തിൻെറ കണ്ണിൽ അതങ്ങനെയല്ലാതിയിത്തീരാൻ സാധ്യതയുണ്ട്. ഇത് രേഖ അംഗീകരിക്കുന്നുണ്ട്. പക്ഷെ അതെസമയം അതെങ്ങനെ നടപ്പിലാക്കാമെന്ന് പരിശോധിച്ചശേഷം മാത്രമേ വരുത്തേണ്ടുന്ന മാററങ്ങളെക്കുറിച്ച് ചിന്തിക്കാവൂ എന്നാണ്.

സാധാരണക്കാരൻെറ നീതി നിഷേധിച്ചുകൊണ്ട് സ്ത്രീകൾക്കുള്ള നീതിയെക്കുറിച്ച് മാത്രം സംസാരിക്കുന്നതിൽ അർഥമില്ല. ഇന്ത്യൻ സ്ത്രീകൾക്ക് ലഭിക്കുന്ന നിയമങ്ങളുടെ സൃഷ്ടി ഇന്ത്യയിലെ ദരിദ്ര ഭൂരിപക്ഷത്തിന് നീതി ലഭിക്കുന്ന നിയമങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു.

## രാഷ്ട്രീയ പങ്കാളിത്തം

സ്ത്രീകളുടെ രാഷ്ട്രീയ പങ്കാളിത്തം കുറവാണെന്ന് രേഖ വെളിപ്പെടുത്തുന്നുണ്ട്. സ്ത്രീസാക്ഷരതയും രാഷ്ട്രീയ പങ്കാളിത്തവും തമ്മിൽ ബന്ധമില്ലെന്ന് കാണിക്കാൻ കേരളത്തിലെയും ഉത്തരപ്രദേശത്തിലെയും നിയമ സഭാംഗങ്ങളുടെ വ്യത്യാസം കാണിക്കുന്നുണ്ട്. നിർദേശമായി പഞ്ചായത്ത് തലങ്ങളിലും, നിയമ സഭകളിലും 30% സ്ത്രീകളുടെ പ്രാതിനിധ്യം ഉറപ്പുവരുത്തണമെന്ന് പറയുന്നുണ്ട്. എല്ലാ സംഘടനയുടെയും 50% സ്ത്രീകളായിരിക്കണം.

ഇന്ന് നിയമസഭകളിലെ സ്ത്രീപ്രാതിനിധ്യത്തിൻെറ സ്വഭാവം കണക്കിലെടുത്താൽ നമുക്ക് മനസിലാക്കാൻ പററുന്ന ഒരു വസ്തുതയുണ്ട്. ഉത്തർപ്രദേശത്തിലും മററുമുള്ള സ്ത്രീപ്രാതിനിധ്യം യഥാർഥത്തിൽ ദുരിതമനുഭവിക്കുന്ന സ്ത്രീകളുടെ അവസ്ഥയെന്തെന്നുപോലുമറിയാത്ത ഉപരി–മധ്യ വർഗ വനിതകളാണ്. കേരളത്തിലെ സ്ഥിതി തികച്ചും വ്യത്യസ്തമാണ്. പ്രാതിനിധ്യം കുറവെങ്കിലും, വളരെ ശക്തമായ വനിതാ സംഘടനകളുണ്ട്. വളരെയേറെ അവകാശങ്ങൾ കർഷക സംഘടനകളും മററു സംഘടനകളുമായി കൂട്ടുചേർന്ന് പിടിച്ചുപററിയിട്ടുമുണ്ട്. ഇവയെ മുഴുവൻ അവഗണിച്ച്, ഒരു ചിപ്കോ സമരവും സ്ത്രീധനത്തിനെതിരായി നടത്തിയ സമരവും കൊണ്ട് കേരളത്തെയാകമാനം അവഗണിക്കുകയാണ് പരിപ്രേക്ഷ്യത്തിൽ ചെയ്തിട്ടുള്ളത്.

സാമൂഹ്യ സാമ്പത്തിക ചുററുപാടുകളുടെ പരിമിതികൾ കണക്കിലെടുത്തുകൊണ്ടു മാത്രമെ രാഷ്ട്രീയവൽക്കരണത്തെക്കുറിച്ച്

ചിന്തിക്കാനാവുകയുള്ളു. കൂടാതെ, സ്ത്രീകൾ നിരന്തരം അനുഭവിച്ചുവരുന്ന പീഡനങ്ങൾ—സാമൂഹ്യ സാമ്പത്തിക ചുററുപാടു കാരണവും, പുരുഷമേധാവിത്വപരമായ കാരണങ്ങൾകൊണ്ടും—അവയെ രാഷ്ട്രീയവൽക്കരണവുമായി ബന്ധപ്പെടുത്താതെ കാണുവാൻ സാധ്യമല്ല. ഇത്തരം ഒരു ഘട്ടത്തിൽ തീർച്ചയായും കൂടുതൽ സ്ത്രീപ്രാതിനിധ്യം നിയമസഭകളിൽ വേണം, എന്നാൽ രാഷ്ട്രീയ പങ്കാളിത്തത്തിന്റെ പേരിൽ, സ്ത്രീകളെ കോ-ഓപ്ററ് ചെയ്ത് നിയമസഭയിൽ കൊണ്ടുവരുന്നതിനെതിരെ പ്രതിഷേധ ശബ്ദമുയരണം. കാരണം, സ്ത്രീ പ്രശ്നങ്ങളോട് ബന്ധപ്പെട്ടുത്തിയുള്ള സംഘടിത വനിതാ പ്രസ്ഥാനങ്ങളുടെ പ്രതിനിധികളിലൂടെ മാത്രമെ രാഷ്ട്രീയവൽക്കരണം നടക്കുകയുള്ളു. അല്ലെങ്കിൽ മധ്യ-ഉന്നതവർഗ സ്ത്രീകളെ വെറുതെ കോ-ഓപ്ററ് ചെയ്താൽ പ്രശ്നമെന്തെന്നുപോലും അറിയാതെ വരുവാൻ സാധ്യതയുണ്ട്.

## മാധ്യമങ്ങൾ

ഇന്നുയർന്നുവന്നിട്ടുള്ള മാധ്യമ സംസ്കാരത്തെ പരിപ്രേക്ഷ്യം കഠിനമായി വിമർശിക്കുന്നുണ്ട്. സ്ത്രീകളെ അവഹേളിക്കുന്ന രീതിയിലുള്ള ദൃശ്യശ്രാവ്യ മാധ്യമങ്ങളും പ്രസിദ്ധീകരണങ്ങളും, നഗ്നത പ്രദർശിപ്പിക്കുന്ന അശ്ലീല പോസ്ററുകളും നിരോധിക്കണമെന്ന് പരിപ്രേക്ഷ്യം പറയുന്നു. ഇതിനായി ഇന്ത്യൻ സ്ത്രീകളെ സംബന്ധിച്ച് ഒരു മാധ്യമനയം ആവശ്യമാണെന്നും, കേന്ദ്ര ഗവൺമെൻറിന്റെ കീഴിലുള്ള ദൃശ്യശ്രാവ്യ മാധ്യമങ്ങളെ ഉപദേശിക്കാൻ ഒരു വിദഗ്ധ ഗ്രൂപ്പിന്റെ ആവശ്യമുണ്ടെന്നും പരിപ്രേക്ഷ്യം നിർദേശിക്കുന്നു. സെൻസർബോർഡിൽ പകുതി സ്ത്രീകളായിരിക്കണം, സമയാനുസരണം കുടുംബപരിപാടികൾ വർധിപ്പിക്കണം, പരിപാടികളുടെ നിലവാരം ഉറപ്പുവരുത്താൻ ഫീഡ്ബാക്ക്മോണിററിംഗ് ഉപയോഗിക്കണം എന്നീ നിർദേശങ്ങളും ഉണ്ട്. സ്ത്രീകളെ കച്ചവട ചരക്കാക്കി പ്രദർശിപ്പിക്കുന്ന സംസ്കാരത്തെ അപലപിക്കുന്നുണ്ട്. പക്ഷേ, ഗവൺമെൻറിന്റെ തന്നെ കീഴിലുള്ള ദൃശ്യശ്രാവ്യ മാധ്യമങ്ങളിലെ യഥാർഥ രൂപങ്ങളെക്കുറിച്ച് പഠിക്കാനുള്ള നേരിയ ശ്രമം പോലും രേഖയിൽ കാണുന്നില്ല.

കൂടുതൽ സ്ത്രീകളെ സെൻസർ ബോർഡിൽ കൊണ്ടുവരുന്നതുകൊണ്ടു മാത്രം പ്രശ്നം തീരുന്നില്ല. ഇന്ന് അധഃപതിച്ചുകൊണ്ടിരിക്കുന്ന മാധ്യമസംസ്കാരത്തെക്കുറിച്ച് ശക്തമായ പ്രചരണം ആവശ്യമാണ്.

പരിപ്രേക്ഷ്യത്തിൽ ആറാമത്തേയും ഏഴാമത്തെയും പഞ്ചവത്സര പദ്ധതികളിൽ വെച്ച നിർദേശങ്ങളിൽ നിന്ന് വ്യത്യസ്തമായി ഒന്നും പുതിയതായിട്ടില്ല. അന്നത്തെ നിർദേശങ്ങളൊന്നും തന്നെ പൂർത്തീകരിച്ചിട്ടുമില്ല. വീണ്ടും അതേ നിർദേശങ്ങൾ നിരത്തുന്നതിൽ വലിയ അർഥമില്ലെന്നുതന്നെ പറയാം.

ഇലക്ട്രോണിക് മാധ്യമങ്ങൾക്ക് മുൻതൂക്കം കൊടുത്തുകൊണ്ടാണ് നിർദേശങ്ങൾ കാണുന്നത്. ഗ്രാമീണ സ്ത്രീകളിലേക്ക് ഇറങ്ങിച്ചെല്ലുവാൻ കൂടുതൽ സാധ്യതയുള്ള നാടൻ കലാരൂപങ്ങളെ പാടേ അവഗണിച്ചിരിക്കുകയാണ്. സത്യത്തിൽ ഇപ്പോഴും, നാടൻ കലകളിലൂടെയുള്ള ബോധവൽകരണമാണ് കൂടുതൽ ശക്തമായി ഉപയോഗിക്കാവുന്നത്. സാക്ഷരത 30 ശതമാനത്തിൽ നിന്നുയരാത്ത അവസ്ഥയിൽ അതുയർത്താനുള്ള പരിപാടികളെക്കാളേറേ, ഇന്നുള്ള മാധ്യമ സംസ്കാരത്തിന്റെ ഒഴുക്കിൽ നീന്തുവാനുള്ള ശ്രമമാണ് പരിപ്രേക്ഷ്യത്തിൽ കാണുന്നത്.

സ്ത്രീകളെ അവഹേളിക്കുന്ന രീതിയിലുള്ള പരിപാടികളെന്തെല്ലാമാണെന്ന് കണ്ടുപിടിക്കാൻ ഫീഡ്ബാക്ക് മോണിററിംഗ് ആണ് നിർദേശിച്ചിട്ടുള്ളത്. ആദ്യം കണ്ട് അതു മോശമാണെന്ന് കണ്ടശേഷമാണ് ഫീഡ്ബാക് ചെയ്യുന്നത്. നേരെ മൂക്കു പിടിക്കുന്നതിനുപകരം വളയ്ക്കുന്ന പരിപാടിയാണെന്നു മാത്രമല്ല, സാമ്പത്തിക നഷ്ടവും ഉണ്ടാകും എന്നതിൽ സംശയമില്ല.

സംസ്ഥാന ഗവൺമെൻറിന്റെ അധീനതയിലാക്കേണ്ടുന്ന രണ്ടാം ചാനലിന്റെ നിർദേശം ഏഴാം പഞ്ചവൽസരപദ്ധതിയിൽ തന്നെ നടപ്പാക്കാൻ തീരുമാനിച്ചിരുന്നതാണ്. അതിനെപ്പററി പരിപ്രേക്ഷ്യം ഒന്നുംതന്നെ മിണ്ടുന്നില്ല.

കൂടാതെ, ഇന്നത്തെ ദൃശ്യശ്രാവ്യ മാധ്യമങ്ങളും അച്ചടി മാധ്യമങ്ങളും ചില കുത്തകകൾ കൈയടക്കിവച്ചിരിക്കുകയാണ്. വികേന്ദ്രീകരണത്തിന്റെ ആവശ്യകതയെക്കുറിച്ച് പരിപ്രേക്ഷ്യത്തിലൊന്നും തന്നെയില്ല. വികേന്ദ്രീകരിക്കാതെ ജനാധിപത്യപരമാവുകയില്ല എന്നതിൽ സംശയവുമില്ല. ഇത്തരത്തിൽ മാധ്യമത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്ന വ്യവസായ വാണിജ്യ താൽപര്യങ്ങൾക്കെതിരെ ശക്തമായ പ്രതികരണം ഉയർന്നുവരേണ്ടതുണ്ട്.

## സന്നദ്ധ സംഘടനകൾ

പരിപ്രേക്ഷ്യത്തിന്റെ അവസാന ഭാഗത്ത് സന്നദ്ധ സംഘടനകളുടെ ആവശ്യകതയെക്കുറിച്ചു പറയുന്നുണ്ട്. സ്ത്രീവികസനത്തിന് ഒരു നയാപൈസപോലും നീക്കിവയ്ക്കാൻ ഗവൺമെൻറിനു

സാധ്യമല്ലെന്ന് ആവർത്തിച്ചു പറയുന്നുണ്ട്. പരിപ്രേക്ഷ്യത്തിന്റെ പൊതുസമീപനത്തിൽത്തന്നെ വ്യക്തമാക്കുന്ന ഒരു കാര്യമാണിത്. അതായത്, സ്ത്രീപ്രശ്നങ്ങൾ വളരെ സങ്കീർണമായതിനാൽ, ഗവൺമെന്റിന് ഒററയ്ക്ക് ഒന്നും ചെയ്യാൻ കഴിയില്ലെന്നും, സന്നദ്ധ സംഘടനകൾതന്നെ സ്ത്രീവികസനത്തിന് മുൻകൈയെടുക്കണമെന്നുമാണത്. പരിസ്ഥിതിസംരക്ഷണം, സാങ്കേതിക വിദ്യയുടെ വികസനം മുതലായ പരിപാടികളുമായി സ്ത്രീകളെ ബന്ധപ്പെടുത്താനുള്ള മാർഗമായി സന്നദ്ധ സംഘടനകളെ കാണണം. സംഘടിത ശക്തിയായി ഇവ വളരുവാൻ ഗ്രാൻറ് നൽകണമെന്നും ഇവർ നിർദേശിക്കുന്നു.

സന്നദ്ധ സംഘടനകൾ പലതും ഇന്ന് പല പ്രവർത്തനങ്ങളും നടത്തുന്നുവെന്നത് സത്യമാണ്. അവയ്ക്ക് പക്ഷേ പരിമിതികളുണ്ട്. ഏതെങ്കിലും ഒരു പ്രത്യേക പ്രശ്നത്തെ ആധാരമാക്കി രൂപീകരിക്കപ്പെട്ടവയാണ് പലതും. ഇവിടെ സ്ത്രീവികസനത്തിനുവേണ്ടി പൊരുതുന്ന പല സ്ത്രീസംഘടനകളും ഇന്ന് ചെറു ഗ്രൂപ്പുകളാണ്. അവയിൽത്തന്നെ പലതും സാമൂഹ്യ സാമ്പത്തിക പ്രശ്നങ്ങളെ, സ്ത്രീപ്രശ്നത്തിൽനിന്നും മാററി നിർത്തി, വെറും ലൈംഗിക വിവേചനത്തെ മാത്രം വിലയിരുത്തുന്ന സ്വഭാവമുള്ളതാണ്.

രാഷ്ട്രീയാശയങ്ങളെയും, സാമൂഹ്യ പ്രശ്നങ്ങളെയും ഇന്നുയർത്തിക്കാട്ടുന്ന, സമരങ്ങൾ പ്രചരിപ്പിക്കുന്ന, അവകാശങ്ങൾ നേടിയെടുക്കുന്ന പല ബഹുജന സംഘടനകൾക്കും ബദലായി സന്നദ്ധ സംഘടനകളെ ഉപയോഗിക്കുക എന്ന ഒരു കെണി പരിപ്രേക്ഷ്യത്തിലുണ്ട്. ബഹുജന സമരങ്ങളാവുമ്പോൾ, മിക്കവാറും ഭരണകൂടത്തിനെതിരെയായിരിക്കുമല്ലോ. അതുകൊണ്ടുതന്നെ ''സന്നദ്ധ പ്രവർത്തന''ത്തിന് ഊന്നൽ കൊടുക്കുകയും, ബഹുജന പ്രസ്ഥാനങ്ങളുടെ ഭാഗമായി വളർന്നുവരുന്ന സ്ത്രീസംഘടനകളെ സ്ഥാനഭ്രഷ്ടമാക്കുകയും ചെയ്യുന്ന രീതിയാണിതിൽ കാണുന്നത്. ഇത്തരത്തിലുള്ള അരാഷ്ട്രീയ സ്വഭാവത്തെക്കുറിച്ചു പറയുമ്പോൾ ത്തന്നെ പ്രകടമാണ്, പരിപ്രേക്ഷ്യത്തിലുടനീളമുള്ള ഫെമിനിസ്ററ് ചിന്താഗതി. സ്ത്രീകളെ സംബന്ധിച്ചേടത്തോളം വർഗ സമീപനത്തിന് എതിരായി ഉപയോഗിക്കാവുന്ന ശക്തമായ ആശയസംഹിതയാണ് കേവല ഫെമിനിസം കൈകാര്യം ചെയ്യുന്നത്.

ഇത്തരത്തിൽ ഒൻപതു ഭാഗങ്ങളായി വിശദീകരിച്ചിരിക്കുന്ന വനിതാവികസന പരിപ്രേക്ഷ്യത്തെ, രാഷ്ട്രീയ ചായ്വുള്ള ചില വനിതാ സംഘടനകളും മററു ചില സംഘടനകളും വിമർ

ശിച്ചിട്ടുണ്ട്. ഉപയോഗപ്രദമായ പല കാര്യങ്ങളും പരിപ്രേക്ഷ്യത്തിലുണ്ട്. നിർദേശങ്ങൾ പുരോഗമനപരവുമാണ്. എങ്കിലും, ''ടെക്നോളജി''യെ ആധാരമാക്കിയുള്ള, ഉദ്യോഗസ്ഥ മേധാവിത്വപരമായ സമീപനമല്ല ഇന്നാവശ്യം. ഇന്നത്തെ സാമൂഹിക–സാമ്പത്തിക ചുററുപാടിൽ സ്ത്രീപ്രശ്നത്തെക്കുറിച്ച് തുറന്ന ചർച്ച നടത്തുവാനും, അവകാശങ്ങൾക്കുവേണ്ടി, സംഘടിതസമരങ്ങൾ ഉയർത്താനും ശ്രമിക്കേണ്ടതത്യാവശ്യമാണ്. ഇതിനു ശ്രമിക്കുന്ന സംഘടിത പ്രസ്ഥാനങ്ങളെ വഴിതെററിക്കുകയും, ഇപ്പോൾത്തന്നെ വഴിമുട്ടി നിൽക്കുന്ന ഗവൺമെൻറിൻെറ വികസന നയങ്ങളെ സ്ത്രീകളുടെ കാര്യത്തിലും വ്യാപിപ്പിക്കുക എന്ന കടന്നകൈ ചെയ്യുകയാണ് പരിപ്രേക്ഷ്യം ചെയ്തിരിക്കുന്നത്. യാതൊരു വിധത്തിലുള്ള സാമ്പത്തികസഹായമോ, സാമ്പത്തിക സംവരണമോ ഇല്ലാതെ, ഇത്രയും നിർദേശങ്ങൾ നാമമാത്രമായി നിരത്തിവെച്ചിരിക്കുകയാണ്. ഇക്കാര്യത്തിൽ നമ്മുടെ വ്യവസായ നയം, വിദ്യാഭ്യാസനയം എന്നിവയുടെ കൂടെ വനിതാനയം കൂടി ഉൾപ്പെടുത്താമെന്നേ പറയാനുള്ളു!